

എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ഇരുപതാം ശതാബ്ദത്തിലെ കഥാകാരന്മാരിൽ അദ്വിതീയൻ എന്നും അമുഖ്യകഥാകാരന്മാരിൽ (minor writers) സുപ്രധാനൻ എന്നും രണ്ടുവിധത്തിൽ വാഴ്ത്തപ്പെടുന്ന റഷൻ സാഹിത്യകാരനാണ് ഐസക് ബാബൽ (Isaac Babel 1894-1941. babyil എന്നു ശരിയായ ഉച്ചാരണം.) നാടകകർത്താവുമായിരുന്നു അദ്ദേഹം. റഷൻ വിപ്ളവകവി മയികോഫസ്കിയുടെ (Myakovski 1893-1930) 'Lef' മാസികയിൽ രണ്ടു ചെറുകഥകൾ പ്രസിദ്ധപ്പെടുത്തിയതോടെ അദ്ദേഹം കീർത്തിയാർജ്ജിച്ചു. ബ്ളാക് സീ തുറമുഖപ്പട്ടണമായ ഒഡീസ്സായിൽ ജനിച്ച ബാബൽ പീറ്റർസ് ബർഗ്ഗിൽ ചെന്നു മാക്സിം ഗോർക്കിയുമായി പരിചയപ്പെടുകയും അദ്ദേഹത്തിന്റെ 'Khronika' എന്ന മാസികയിൽ ചെറുകഥകൾ പ്രസിദ്ധപ്പെടുത്തുകയും ചെയ്തപ്പോൾ മഹായശസ്കനായി. പക്ഷേ 1920-നുശേഷമുള്ള കാലയളവിൽ അദ്ദേഹമെഴുതിയ 'Red Cavalry' കഥകൾ അധികാരികളുടെ വിമർശനത്തിനു വിധേയങ്ങളായി. പ്രഥമാശ്വസേനയുടെ (First Cavalry) ക്രൂരതകൾ അനാവരണം ചെയ്ത ആ കലാശില്പങ്ങൾ വർജ്ജിക്കപ്പെടേണ്ടവയാണെന്നു സർക്കാരിന് അഭിപ്രായമുണ്ടായി. മാക്സിം ഗോർക്കിയുടെ പിന്താങ്ങലുണ്ടായിരുന്നിട്ടും വിപ്ളവത്തിന്റെ അർത്ഥം ഗ്രഹിച്ചില്ല എന്ന കുറ്റം ചാർത്തി ബാബലിനെ സോവിയറ്റ് സർക്കാർ അറസ്റ്റ് ചെയ്തു. അദ്ദേഹം 1941-ൽ മരിച്ചുവെന്നു സർക്കാരിന്റെ പ്രഖ്യാപനമുണ്ടായി.

ഇംഗ്ളീഷിലേക്കു തർജ്ജമചെയ്ത. ബാബലിന്റെ എല്ലാക്കഥകളും ഈ ലേഖകൻ വായിച്ചിട്ടുണ്ട്. ഓരോ നിരൂപകനും സ്വന്തമിഷ്ടമനുസരിച്ച് ഓരോന്നിനെ മാസ്റ്റർപീസായി എടുത്തുകാണിക്കുന്നു. ഇതെഴുതുന്ന ആളിന് മാസ്റ്റർപീസായി തോന്നിയതു ബാബലിന്റെ 'ഗീ ദെ മോപസാങ്' എന്ന ചെറുകഥയാണ്. മോപസാങ്ങിന്റെ കഥകൾ റഷൻ ഭാഷയിലേക്കു തർജ്ജമ ചെയ്യുന്ന ജൂത യുവതി റയീസയെ ആ കൃത്യത്തിൽ സഹായിക്കാമെന്നു കഥ പറയുന്ന ആൾ സമ്മതിക്കുന്നു. ഒരുദിവസം അയാൾ തർജ്ജമയ്ക്കുവേണ്ടി റയീസയുടെ വീട്ടിൽ ചെന്നപ്പോൾ "ഇന്ന് 'കുറ്റസമ്മതം' എന്ന കഥയാവട്ടെ" എന്ന് അവൾ പറഞ്ഞു. മോപസാങ്ങിന്റെ കഥയിൽ കുറ്റസമ്മതം നടത്തുന്നത് സെലസ്ത എന്ന ഫ്രഞ്ച് യുവതിയാണ്. ആ പാപനിവേദനം കേൾക്കുന്നത് അവളുടെ അമ്മയും. രണ്ടാഴ്ചയിലൊരിക്കൽ അവൾ മുട്ടയും കോഴിക്കുഞ്ഞുങ്ങളും മറ്റും വില്ക്കാനായി കുതിരവണ്ടിയിൽ കയറി പട്ടണത്തിലേക്കു പോകും. വണ്ടിക്കാരൻ ഓരോ തവണയും അവളോടു ചോദിക്കും 'നമ്മൾ എന്നാണു നേരമ്പോക്കു നടത്തുന്നത്' എന്ന്. അതിന്റെ അർത്ഥമെന്തെന്നു യുവതിയുടെ ചോദ്യം. "നേരമ്പോക്ക് എന്നു പറഞ്ഞാൽ .... അതേ നേരമ്പോക്കു നടത്തുക എന്നുതന്നെ." ഇങ്ങനെ ചോദിച്ചും പറഞ്ഞും വണ്ടിക്കാരൻ അവളെ വശപ്പെടുത്തി. സെലസ്തെ ഗർഭിണിയായി. ഇക്കാര്യം അവൾ അമ്മയോടു പറയുന്നതാണു മോപസാങ്ങിന്റെ 'കുറ്റസമ്മതം' എന്ന കഥയിലുള്ളത്.

> "ബുദ്ധൻ, ശങ്കരാചാര്യർ, രാമാനുജൻ, അരവിന്ദഘോഷ് ഇവരുടെ തത്ത്വചിന്തകൾക്കു വിഭിന്നതയുണ്ടെങ്കിലും അവയെ കൂട്ടിയിണക്കുന്ന സാമാന്യഘടകമുണ്ട്. പടിഞ്ഞാറൻ തത്ത്വചിന്തയിൽ അതില്ല. ഫൂക്കോ, ദെറീദ, ക്ളോദ് ലേവി സ്ട്രോസ്, സാർത്ര്, യാസ്പേഴ്സ് ഇവരുടെയൊക്കെ ഗ്രന്ഥങ്ങൾ വായിക്കൂ. വായിക്കുന്നവരുടെ തലച്ചോറിന്റെ ആണിയിളകിപ്പോകും."

ബാബലിന്റെ കഥയിലെ ആഖ്യാതാവും റയീസയും ഇക്കഥ ഉറച്ചു വായിച്ചും കുടക്കുടെ വീഞ്ഞുകുടിച്ചും കാമവികാരമിളകിയവരായിത്തീർന്നു. കഥയിലെ കുതിരവണ്ടിക്കാരനായി കഥ പറയുന്ന ആൾ: സെലസ്തെയായി കഥ തർജ്ജമ ചെയ്യുന്ന റയീസ. ലൈംഗികവേഴ്ചയ്ക്കുശേഷം അയാൾ വീട്ടിൽച്ചെന്നു മോപസാങ്ങിന്റെ ജീവചരിത്രമെടുത്തു വായിച്ചു. "മോപസാങ്ങിനു സിഫിലിസ് പിടിപെട്ടത് അദ്ദേഹത്തിന്റെ ഇരുപത്തിയഞ്ചാമത്തെ വയസ്സിലാണ്. കഥകൾ രചിക്കുന്നതുകൊണ്ട് അദ്ദേഹത്തിനു കുറെക്കാലം രോഗത്തെ തടഞ്ഞുനിറുത്താൻ കഴിഞ്ഞു. പിന്നീടു കാഴ്ച കുറഞ്ഞു. തലവേദനയുണ്ടായി. മോപസാങ് എല്ലാവരെയും സംശയിച്ചു. അവരോടൊക്കെ ശണ്ഠകൂടി. കീർത്തിയാർജ്ജിച്ച അദ്ദേഹം. നാല്പതാമത്തെ വയസ്സിൽ മോപസാങ് കഴുത്തു മുറിച്ചു തനിയെ. രക്തം ഒരുപാടു പോയെങ്കിലും മരിച്ചില്ല. ഭ്രാന്താലയത്തിലായി അദ്ദേഹം. അവിടെ അദ്ദേഹം കൈകളിലും കാൽമുട്ടുകളിലും ഇഴഞ്ഞു. സ്വന്തം മലം തിന്നു. നാല്പത്തിരണ്ടാമത്തെ വയസ്സിൽ മരിച്ചു.

ബാബൽ 'മോപസാങ്' എന്ന കഥ അവസാനിപ്പിക്കുന്നത് ഇങ്ങനെ:- "I read the book to the end and got out of bed. The fog came close to the window. the world was hidden from me. My heart contracted as the foreboding of some essential truth touched me with light fingers."

ആഖ്യാതാവ് എന്നു ഞാൻ എഴുതിയെങ്കിലും അദ്ദേഹം ബാബൽതന്നെ എന്നാണ് എന്റെ വിശ്വാസം. ബാബലിന്റെ കഥകളെല്ലാം ആത്മകഥാപരങ്ങളാണ് എന്ന സത്യം ഗ്രഹിച്ചതുകൊണ്ടാണ് ഞാനിങ്ങനെ ഒരനുമാനത്തിലെത്തിയത്. മോപസാങ്ങിനെ 'സാക്ഷി നിറുത്തി' സമ്പന്നയെങ്കിലും അക്ഷരശൂന്യയായ ഒരു ജൂതയുവതിയെയും പ്രതിഭാശാലിയാണെങ്കിലും ലൈംഗികതയുടെ അതിപ്രസരത്തിൽ വീണ തന്നെയും ചിത്രീകരിച്ച് സാമാന്യജീവിതത്തിന്റെ ജീർണ്ണതയിലേക്കു കൈച്ചൂണ്ടുകയാണ് ബാബൽ. ഇതിന്റെ ശില്പം ആകർഷകമാണെന്ന വസ്തുത അറിയണമെങ്കിൽ കഥതന്നെ വായിക്കണം.

ബാബലിന്റെ അന്ത്യത്തെക്കുറിച്ച് ആർക്കും ഒന്നുമറിഞ്ഞുകൂടാ. 1941-ൽ അദ്ദേഹം മരിച്ചു എന്നേ സോവിയറ്റ് ഗവൺമെന്റ് പറഞ്ഞുള്ളു. പക്ഷേ സർക്കാർ അദ്ദേഹത്തെ കൊന്നു എന്നതിന് ഇപ്പോൾ തെളിവു കിട്ടിയിരിക്കുന്നു. ബാബലിന്റെ ഭാര്യ A.N. Pirozhkova "The Last Years of Isaac Babel" എന്ന ഓർമ്മക്കുറിപ്പുകൾ എഴുതിയതിന്റെ ഇംഗ്ലീഷ് തർജ്ജമ നമുക്കു കിട്ടിയിരിക്കുന്നു. ഈ ലേഖകൻ ആ പുസ്തകം കണ്ടില്ല. അതിന്റെ റെവ്യൂ The New York Times Book Review എന്നതിൽ വന്നതു വായിച്ചിട്ടാണ് ഇതെഴുതുന്നത്. 1940-ൽ ഇരുപതു മിനിറ്റ് നേരത്തെ വിസ്താരത്തിനുശേഷം സോവിയറ്റധികാരികൾ ബാബലിനെ കൊന്നുവെന്നാണ് അദ്ദേഹത്തിന്റെ ഭാര്യ പറയുന്നത്. ബാബലിന്റെ സ്നേഹിതൻ ഫിലിം ഡയറക്ടർ ഐസൻസ്റ്റൈൻ. (റഷ്യൻ ഉച്ചാരണം ഐസൻഷ്ടേൻ എന്ന്) സന്ദർശനത്തിനു റഷ്യയിലെത്തിയ ആണ്ദ്രേ ഷീദ്, ആണ്ദ്രേ മൽറോ ഇവരെയൊക്കെ ബാബലിന്റെ വിധവയ്ക്കു പരിചയമുണ്ടായിരുന്നു.

ഗൗരവാവഹങ്ങളായ വിഷയങ്ങളെക്കുറിച്ചു ഹാസ്യം കലർത്തി കഥകളെഴുതിയ ബാബൽ പ്രായോഗിക കാര്യങ്ങളിലും നേരമ്പോക്കുകാരനായിരുന്നത്രേ. ഒരിക്കൽ ബാബലിന്റെ ഭാര്യയെ കാണാൻ ഒരു കൂട്ടുകാരി വന്നു. അവർ രണ്ടുപേരും സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ബാബൽ അപ്രതീക്ഷിതമായി അവിടെയെത്തി കസേരയിലിരുന്നു നേരമ്പോക്കുകൾ പറഞ്ഞ് അവരെ ചിരിപ്പിച്ചിട്ട് എഴുന്നേറ്റു പിറകോട്ടു വാതിലിലേക്കു നടന്നു. തിരിഞ്ഞു നടക്കാതെ അവരെത്തന്നെ നോക്കിക്കൊണ്ടു പിറകോട്ട് അദ്ദേഹം നടക്കുന്നതെന്തിന് എന്നാലോചിച്ച് അവർ അമ്പരന്നിരിക്കുമ്പോൾ ബാബൽ പറഞ്ഞു:- "ദയവുചെയ്ത് എനിക്കു മാപ്പുതരൂ. എനിക്കു തിരിയാൻ വയ്യ. എന്റെ പാന്റ്സിന്റെ പൃഷ്ഠഭാഗത്ത് ഒരു വലിയ ദ്വാരമുണ്ട്." അങ്ങനെയാണ് ബാബൽ വാതിൽ കടന്നു വരാന്തയിലേക്കു പോയത്.

ബാബലും ഭാര്യയും ജയിലിലേക്കു പോയി. രണ്ടു ഭടന്മാർ കാവൽ നിന്ന വലിയതും അടഞ്ഞതുമായ വാതിലിനടുത്തു കാറ് നിറുത്തി. ബാബൽ സഹധർമ്മിണിയെ അമർത്തിച്ചുംബിച്ചിട്ടു പറഞ്ഞു: "നമ്മൾ എന്നെങ്കിലും തമ്മിൽക്കാണും." തിരിഞ്ഞുനോക്കാതെ, കാറിൽ നിന്നിറങ്ങി അദ്ദേഹം വാതില്ക്കലേക്കു നടന്നു. ഭാര്യ കല്ലുപോലെയായിപ്പോയി. കരയാൻപോലും അവർക്കു കഴിഞ്ഞില്ല. ഭാര്യ ഇങ്ങനെ വിചാരിച്ചുകൊണ്ടേയിരുന്നു: "അവർ അദ്ദേഹത്തിനു ചൂടുള്ള ചായയെങ്കിലും കൊടുക്കുമോ? അതില്ലാതെ അദ്ദേഹത്തിനു ദിനകൃത്യങ്ങൾ തുടങ്ങാനാവില്ലല്ലോ." തന്റെ മകൾക്കു കഷ്ടപ്പാടൊന്നും വരരുതെന്നായിരുന്നു ബാബലിന്റെ അവസാനത്തെ ആഗ്രഹം. അദ്ദേഹത്തിന്റെ സഹധർമ്മിണിയുടെ സ്പഷ്ടവും മനോഹരവുമായ വാക്യങ്ങളിൽ ആ പ്രതിഭാശാലി ജീവിക്കുന്നുവെന്നു പറഞ്ഞുകൊണ്ട് നിരൂപകൻ ലേഖനം അവസാനിപ്പിക്കുന്നു. (At His Side-The Last Years of Isaac Babel. By A.N. Porozhkova-Translated by Anne Frydman and Robert L. Busch)



*മയികോഫസ്കി*

"ഇത്ര വളരെ കലണ്ടറുകൾ അച്ചടിക്കുന്നത് എന്തിന് എല്ലാ ദിനപ്പത്രങ്ങളും?"
"കേരളത്തിൽ പ്രസംഗക്കാർ വളരെക്കൂടുതലാണ്. അവർ വാച്ച് നോക്കിയല്ല, കലണ്ടർ നോക്കിയാണ് പ്രസംഗിക്കുന്നത്. അവർക്കുവേണ്ടിയാണ് ദിനപത്രത്തിന്റെ അധികാരികൾ അത് അച്ചടിച്ചു വില്ക്കുന്നത്.

## ബാലകൃഷ്ണൻ മാങ്ങാട്

പ്രണയപരിഭവം നടിച്ചു നിശ്ശബ്ദനായി ഇരിക്കുന്ന കാമുകന്റെ ചുറ്റും വൃത്താകൃതിയിൽ അലസഗമനം ചെയ്യുന്ന കാമുകിയെപ്പോലെ ഭാഗ്യം ചിലരുടെ ചുറ്റും കറങ്ങിനടക്കുന്നു. ഒരു പുഞ്ചിരിയേ കാമുകനിൽനിന്ന് ഉണ്ടാകേണ്ടതുള്ളൂ. ഭാഗ്യമെന്ന യുവതി അവളുടെ എല്ലാ സൗരഭ്യത്തോടുംകൂടി, എല്ലാ മൃദുത്വത്തോടുംകൂടി കാമുകന്റെ മടിയിൽ വീഴും. വേറെ ചിലർ നിരാശതയോടുകൂടി വർത്തിക്കുകയായിരിക്കും. മുഖമാകെ ചന്ദ്രനെപ്പോലെ വിളർത്തിരിക്കുന്നു. ദുഃഖത്തിന്റെ കറുത്ത പാട് അവിടെയുണ്ട്. അതിനെ വിഴുങ്ങാനായി ദൗർഭാഗ്യത്തിന്റെ രാഹു മെല്ലെ മെല്ലെ അടുക്കുന്നു. ഭൂരിപക്ഷം ആളുകളും ദൗർഭാഗ്യത്താൽ ഗ്രസിക്കപ്പെടുന്നവരാണ്. ഭാഗ്യക്കേടും വിഷാദവും തീവ്രവേദനയുമാണ് പലർക്കും. മറ്റൊരു രീതിയിൽ പറയാം. ദുരന്തസ്വഭാവമാണ് ഏറിയകൂറും ജീവിതത്തിനുള്ളത്. ശ്രീ. ബാലകൃഷ്ണൻ മാങ്ങാട് കലാകൗമുദിയിൽ എഴുതിയ 'ദൂരക്കാഴ്ച' എന്ന കഥയിൽ യാതനാനിർഭരങ്ങളായ പല ജീവിതങ്ങളും കാണാം. ഭർത്താവു മരിച്ച ഒരു സ്ത്രീ സ്വന്തം സന്താനത്തിന്റെ ഭാവിജീവിതത്തെ മാത്രം കരുതി കഴിഞ്ഞുകൂടുന്നു. അവൾക്ക് ഏകാന്തതയുടെ ദുഃഖം. കഥയിലെ പ്രധാന കഥാപാത്രത്തിനും അതേ ദുഃഖംതന്നെ. അകാരണമായി അയാൾ തടവറയിലാകുന്നു. സ്വന്തം പേരെഴുതിയ പുസ്തകം വിപ്ളവകാരിക്കു വായിക്കാൻ കൊടുത്തതിനാലുണ്ടായ ആപത്താണത്. വെള്ളപ്പൊക്കത്തിൽ തുറന്നിട്ട മാൻഹോളിൽ വീണ് അപരാധം ചെയ്യാത്ത ഒരു കുഞ്ഞ് എങ്ങോട്ടോ ഒഴുകിപ്പോകുന്നു. വിധവയെ അന്വേഷിച്ച്

യാൾ പോകുമ്പോൾ അവൾ അപ്രത്യക്ഷയായിരിക്കുന്നു. ദുഃഖസാന്ദ്രമായ ഒരന്തരീക്ഷം കഥയിലാകെ വരുത്തിയിരിക്കുന്നു ബാലകൃഷ്ണൻ മാങ്ങാട്. ട്രാജഡികൾ ജനിപ്പിക്കുന്നതാണു മഹാദുഃഖമെന്നു നമ്മൾ കരുതുന്നു. ജീവിതത്തിലെ ക്ഷുദ്രസംഭവങ്ങളിൽപ്പോലും മഹാദുഃഖങ്ങളുണ്ട്. അവയെടുത്തു കാണിക്കുന്നതിൽ ബാലകൃഷ്ണൻ മാങ്ങാട് വിജയം വരിച്ചിരിക്കുന്നു.

## ചോദ്യം, ഉത്തരം

**"ഇ**ത്ര വളരെ കലണ്ടറുകൾ അച്ചടിക്കുന്നത് എന്തിന് എല്ലാ ദിനപ്പത്രങ്ങളും?"

"കേരളത്തിൽ പ്രസംഗക്കാർ വളരെക്കൂടുതലാണ്. അവർ വാച്ച് നോക്കിയല്ല, കലണ്ടർ നോക്കിയാണ് പ്രസംഗിക്കുന്നത്. അവർക്കുവേണ്ടിയാണ് ദിനപത്രത്തിന്റെ അധികാരികൾ അത് അച്ചടിച്ചു വില്ക്കുന്നത്. മലയാളത്തിൽ കലണ്ടർ എന്നു പറഞ്ഞാൽ മതി. സായ്പിന് അതു മനസ്സിലാകണമെങ്കിൽ ക്ലിൻഡ(ർ) എന്നു പറയണം."

"മലയാളത്തിൽ ആരുടെ ഗദ്യമാണു നല്ലത്?"

"സി.വി. കുഞ്ഞുരാമൻ, ഈ.വി. കൃഷ്ണപിള്ള, എം. ആർ. നായർ ഇവരുടെ ഗദ്യം. മാലിന്യം ലേശംപോലും പറ്റാത്ത കണ്ണാടിപോലെയാണ് അവരുടെ ഗദ്യം. മറുപുറം കാണാൻ അതു സഹായിക്കും. പലപ്പോഴും കണ്ണാടിതന്നെ ഉണ്ടെന്നു തോന്നുകില്ല."

"ഭാരതീയ തത്ത്വചിന്തയോ പാശ്ചാത്യ തത്ത്വചിന്തയോ നല്ലത്?"

"ബുദ്ധൻ, ശങ്കരാചാര്യർ, രാമാനുജൻ, അരവിന്ദഘോഷ് ഇവരുടെ തത്ത്വചിന്തകൾക്കു വിഭിന്നതയുണ്ടെങ്കിലും അവയെ കൂട്ടിയിണക്കുന്ന സാമാന്യഘടകമുണ്ട്. പടിഞ്ഞാറൻ തത്ത്വചിന്തയിൽ അതില്ല. ഫൂക്കോ, ദെറിദ, ക്ലോദ് ലേവി സ്ട്രോസ്, സാർത്ര്, യാസ്പേഴ്സ് ഇവരുടെയൊക്കെ ഗ്രന്ഥങ്ങൾ വായിക്കൂ. വായിക്കുന്നവരുടെ തലച്ചോറിന്റെ ആണിയിളകിപ്പോകും."

"ആഭാസമെന്നാൽ എന്താണു സാറേ?"

"ദൂർദർശനിൽ വാർത്തകൾ വായിക്കുന്നതിന്നിടയിൽ പരസ്യം കാണിക്കുന്നതിനെക്കാൾ ആഭാസമായി വേറൊന്നുമില്ല."

"ഞാൻ എത്ര നന്മയോടുകൂടി പെരുമാറിയാലും എന്നെ ആളുകൾ കുറ്റപ്പെടുത്തുന്നു. എന്തൊരു ലോകം!"

"അതു ചിലരുടെ ഭാഗ്യക്കേടാണ്. അന്യർ തെറ്റിദ്ധരിക്കുന്നതിനുവേണ്ടിയാണു ചിലർ ഇവിടെ ജനിക്കുന്നത്. അതും ഒരു പ്രകൃതിനിയമംതന്നെ. കല്ല് മുട്ടയിൽ വീണാൽ മുട്ടേ നിനക്കു ഹാ കഷ്ടം. മുട്ട കല്ലിൽ വീണാൽ മുട്ടേ നിനക്കു ഹാ കഷ്ടം എന്നു പഴഞ്ചൊല്ല്."

"രക്തത്തിനു ജലത്തെക്കാൾ കട്ടികൂടുമെന്നു പറഞ്ഞതു ശരിയോ?"

"ശരിയല്ല. രക്തബന്ധം ശ്രേഷ്ഠം. അന്യരുമായുള്ള സ്നേഹം വിലയില്ലാത്തത് എന്നാണ് ആ ചൊല്ലിന്റെ അർത്ഥം. ധനികനായ ബന്ധുവിന്റെ ... തട്ടിയെടുക്കാനായി അയാളുടെ ദരിദ്രനായ ബന്ധു ... ണ്ടാക്കിയതാണ് ഈ ചൊല്ല്. നിങ്ങളൊന്ന് ആലോചിച്ചു... നിങ്ങളെ ആപത്തിൽ സഹായിച്ചതു ബന്ധുവോ സ്...



*ബാലകൃഷ്ണൻ മാങ്ങാട്*

"ഞാൻ എത്ര നന്മയോടുകൂടി പെരുമാറിയാലും എന്നെ ആളുകൾ കുറ്റപ്പെടുത്തുന്നു. എന്തൊരു ലോകം!"
"അതു ചിലരുടെ ഭാഗ്യക്കേടാണ്. അന്യർ തെറ്റിദ്ധരിക്കുന്നതിനു വേണ്ടിയാണു ചിലർ ഇവിടെ ജനിക്കുന്നത്. അതും ഒരു പ്രകൃതി നിയമംതന്നെ. കല്ല് മുട്ടയിൽ വീണാൽ മുട്ടേ നിനക്കു ഹാ കഷ്ടം. മുട്ട കല്ലിൽ വീണാൽ മുട്ടേ നിനക്കു ഹാ കഷ്ടം എന്നു പഴഞ്ചൊല്ല്."

ഹിതനോ?"

"നിങ്ങൾക്ക് അശ്ലീലമെന്ത് അശ്ലീലമല്ലാത്തതെന്ത് എന്ന തിരിച്ചറിവുണ്ടോ?"

"ടെലിവിഷൻ സെറ്റിലെ ഹിന്ദി സിനിമ, മലയാളം സിനിമ ഇവ കാണുന്ന എനിക്ക് ആ തിരിച്ചറിവു കാണില്ലെന്നു താങ്കൾക്ക് അറിഞ്ഞുകൂടേ?"

## 'മാനികിൻ'

**ഞാ**ൻ വളരെക്കുറച്ചേ വിമാനത്തിൽ യാത്രചെയ്തിട്ടുള്ളൂ. കൂടിവന്നാൽ എട്ടുതവണ. ഇനി വിമാനത്തിലെ യാത്ര ഉണ്ടാവുമെന്നു തോന്നുന്നില്ല. കാരണം വിദേശങ്ങളിൽനിന്നുള്ള ക്ഷണങ്ങൾ ഞാൻ വിനയപൂർവം നിരസിക്കുന്നു എന്നതാണ്. വൈവിധ്യമില്ലാത്ത, അതുകൊണ്ടുതന്നെ വിരസങ്ങളായ ഏർപ്പാടുകളാണ് വിമാനയാത്ര എനിക്കു വെറുപ്പ് ഉണ്ടാക്കിയത്. വിമാനത്താവളത്തിലെ പരിശോധനകൾ അസഹനീയങ്ങൾ. പ്ളെയിനിൽ കയറിക്കഴിഞ്ഞാൽ ഏറിയകൂറും കാണാൻ കൊള്ളുകില്ലാത്ത ചെറുപ്പക്കാരിയുടെ കള്ളപ്പുഞ്ചിരിയോടുള്ള സീറ്റ് ചൂണ്ടിക്കാണിക്കൽ. യാത്ര തുടങ്ങിയാൽ കൂടക്കൂടെ 'fasten your seat belts' എന്ന നിർദ്ദേശങ്ങൾ. ഇറങ്ങേണ്ട സ്ഥലമടുക്കാറായാൽ 'We shall be landing at Dubai immediately' എന്ന ക്യാപ്റ്റന്റെ പ്രഖ്യാപനം. ഇവയെല്ലാം അസഹനീയങ്ങളാണ്. ഇറങ്ങാനായി വിമാനത്തിൽനിന്ന് അതിന്റെ വാതിലിനടുത്തേക്കു ചെല്ലുമ്പോഴാണ് അസഹനീയത പരകോടിയിലെത്തുന്നത്. ഇവരുളിക്കടയിലെ കണ്ണാടിക്കൂട്ടിൽ നിറുത്തിയ മെഴുകുപ്രതിമയെപ്പോലെ ഒരുത്തി കൈകൂപ്പിക്കൊണ്ട്, മന്ദസ്മിതം പൊഴിച്ചുകൊണ്ടു നില്ക്കുന്നുണ്ടാവും. മാന്യന്മാരായ യാത്രക്കാർ അവളെ നോക്കാറേയില്ല. പക്ഷേ മാന്യനല്ലാത്ത ഞാൻ ആ 'മാനികിൻ' രൂപത്തെ നോക്കി കൈകൂപ്പാറുണ്ട്. ഈ രൂപം കാണാനുള്ള മടികൊണ്ടാണ് ഞാൻ വിമാനയാത്ര വേണ്ടെന്നു വച്ചതെന്നു പറഞ്ഞാൽ അത് അസത്യമാണെന്നു പ്രിയപ്പെട്ട വായനക്കാർക്കു തോന്നിയേക്കും. ക്ഷമിക്കുക.

വിമാനയാത്രപോലെ ആവർത്തനംകൊണ്ടു വിരസവും എയർ ഹോസ്റ്റെസിന്റെ പുഞ്ചിരിപോലെ വ്യാജവും ആയ കഥയാണ് ശ്രീ. ശത്രുഘ്നന്റെ 'പദ്മപ്രിയ'. (മാതൃഭൂമി ആഴ്ചപ്പതിപ്പ്) പൂർവപരിചയക്കാരൻ ഇപ്പോൾ വൃദ്ധൻ. അയാൾ വൃദ്ധയായ പഴയ കാമുകിയെ കാണാൻ വരുന്നു. ദൂരയാത്ര പോയ മകന്റെ അഭ്യർത്ഥനയനുസരിച്ച് തള്ള അയാളെ മൂന്നു ദിവസം വീട്ടിൽ താമസിപ്പിക്കുന്നു. ഒടുവിൽ അയാളങ്ങു പോകുന്നു. വീട്ടിന്റെ പുറത്തേക്കു കടക്കുന്നതിനുമുൻപു കിഴവൻ പഴയ സ്നേഹത്തെ ഒന്നു പ്രകാശിപ്പിക്കാൻ മടിക്കുന്നുമില്ല. എത്രകാലമായി നമ്മൾ ഇത്തരം situations കഥകളിൽ കാണുന്നു! ശത്രുഘ്നൻകൂടി അതു വീണ്ടും പറഞ്ഞ് വായനക്കാരനെ എന്തിന് ഉപദ്രവിക്കുന്നു? കഥകളെല്ലാം എല്ലാവരും പറഞ്ഞുതീർന്നുവോ? തീർന്നിരിക്കാം. പക്ഷേ പ്രതിഭാശാലിക്കു പഴയ രീതിയിലുള്ള കഥയെ, ആയിരംതവണ മറ്റുള്ളവർ പറഞ്ഞ കഥയെ പുതിയ രീതിയിൽ പ്രകാശിപ്പിക്കാൻ കഴിയും. ശത്രുഘ്നന് അതു കഴിയുന്നില്ല. അദ്ദേഹം മാനികിൻപോലെ വാതിലിനടുത്തു നില്ക്കുന്നു വ്യാജമന്ദസ്മിതത്തോടെ. മാന്യ

ന്മാർ നോക്കുന്നില്ല.' സാഹിത്യവാരഫലമെഴുതുന്ന അ മാന്യൻ നോക്കുന്നു.

## നവീന സ്ഫോടക ഗോളം

എന്റെ അഭിവന്ദ്യ മിത്രവും സംസ്കാരസമ്പന്നനായ ആതിഥേയനും പ്രശസ്തനായ സാഹിത്യകാരനും ആയ ശ്രീ. എൻ.പി. മുഹമ്മദ് മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ 'മാൾറോവിന്റെ നോവലുകൾ' എന്ന ലേഖനത്തിൽ നിന്നു ചില വാക്യങ്ങൾ: കമന്റോടുകൂടി.

1. "ശവപ്പെട്ടിയിൽ അടക്കം ചെയ്തത് ആന്ദ്രേ മാൾരോവിന്റെ ഭൗതികാവശിഷ്ടമാണ്-ആങ്ദ്രേ മൽറോയാണ് എൻ.പിയുടെ കൈയിൽ ആന്ദ്രേ മാൾരോവായി രൂപാന്തരം പ്രാപിക്കുന്നത്. തെറ്റില്ല. കാഫ്കയുടെ ഒരു കഥാപാത്രത്തിന് ഒരുദിവസം കാലത്തു ഷട്പദമായി മാറാമെങ്കിൽ മൽറോക്കു പേരിൽ എന്തുകൊണ്ടു മാറ്റം വന്നുകൂടാ?

2. "അദ്ദേഹത്തിന്റെ അവശിഷ്ടം 'പാൽതിയോണിൽ' വെക്കുന്നുവെന്നു വാർത്തയിൽനിന്നും മനസ്സിലായി"-പാൽതിയോൺ എന്ന് എൻ.പി. എന്താണാവോ അത്? ഫ്രാൻസിലെ മഹാവ്യക്തികളുടെ മൃതശരീരങ്ങൾ പാങ്തേയോങ് (Pantheon) എന്ന മോസലിയത്തിലാണ് (mausoleum = സ്മാരകസൗധം) അടക്കുന്നത്. വാർത്തയിൽ നിന്നും മനസ്സിലായി എന്നെഴുതിയാൽ വേറെ എവിടെ നിന്നോകൂടി മനസ്സിലാക്കിയല്ലോ. എൻ.പി അതു പറഞ്ഞില്ലല്ലോ എന്നു വായനക്കാർക്കു തോന്നും. വാർത്തയിൽനിന്നു മനസ്സിലായി എന്നേ വേണ്ടൂ.

3. അദ്ദേഹം ഒരു സൗന്ദര്യശാസ്ത്രജ്ഞനും ചിന്തകനും ആയിരുന്നു.

-രണ്ടു സൗന്ദര്യശാസ്ത്രജ്ഞന്മാരായിരുന്നില്ല മൽറോ എന്നു വായനക്കാരെ ഗ്രഹിപ്പിക്കുകയാണ് എൻ.പി.

4. ലാ കണ്ടീഷൻ ന്യൂമൈൻ എന്ന പാസ്കലിന്റെ പ്രയോഗമാണ് മാൾറോ ശീർഷകമായി സ്വീകരിച്ചത്.

-ന്യൂ മൈൻ. മൈൻ ഖനിയാകാം. സ്ഫോടകഗോളമാകാം. പുതിയ ഖനിയുടെയോ സ്ഫോടകഗോളത്തിന്റെയോ അവസ്ഥ എന്നാണ് ഈ പ്രയോഗത്തിന്റെ അർത്ഥം. അതല്ല മൽറോയുടെ Man's Fate എന്ന നോവലിന്റെ ഫ്രഞ്ച് പേരായ La Condition Humaine എന്നതിനെയാണ് എൻ.പി ഉദ്ദേശിച്ചതെങ്കിൽ അതു ല കൊങ്ങ്ദീസ്യൊങ് യൂമെൻ എന്നു വേണം. ഇതുതന്നെ ശരിയായ ഫ്രഞ്ചുച്ചാരണമല്ല. മലയാള ലിപിയിൽ അതെഴുതിക്കാണിക്കാൻ വയ്യ. പാസ്കൽ എന്ന വാപൊളിക്കലും വേണ്ട. പസ്കൽ എന്നു മതി.

സ്ഥാലീ പുലാക ന്യായമനുസരിച്ച് ഇത്രയും മതിയെന്നാണ് എന്റെ വിചാരം. കൂടുതൽ തിരുത്തണമെങ്കിൽ കലാകൗമുദി വാരികയുടെ എല്ലാപ്പുറങ്ങളും വേണ്ടിവരും.



*എൻ.പി. മുഹമ്മദ്*

> രചനകളുടെ 'ഉപോൽപന്നമായി' എനിക്കു പണം കിട്ടാറുണ്ടെങ്കിലും സാർത്ര് പറഞ്ഞതു പോലെ ഞാൻ എഴുതാൻവേണ്ടി ജീവിക്കുകയാണ്. ജീവിക്കാൻവേണ്ടി എഴുതുകയല്ല.

## നിഷ ആര്യങ്ങാട്ട്

മുത്തച്ഛന്റെ മരണത്തിൽ ഏങ്ങലോടു നില്ക്കുന്ന നിഷ എന്ന ഈ കൊച്ചുകുട്ടിയാര്? ആ കുട്ടിയുടെ വിഷാദദീപ്തങ്ങളായ കണ്ണുകൾ ഞാൻ കാണുന്നു. ആ കണ്ണുകൾ എന്റെ കണ്ണുകളിൽ വന്നുവീഴുമ്പോൾ അവ കുട്ടിയുടെ കണ്ണുകളോടൊപ്പം ഈറനാവാൻ എന്തേ കാരണം? നിഷ നില്ക്കുന്നതിന്റെ പിറകിൽ കാർമേഘാവൃതമായ ആകാശം. ആ ആകാശത്തിലേക്കു പോകാൻ ശിരസ്സുയർത്തിയ വൃക്ഷമെന്തിനായി അതിന്റെ ചില്ലകൾ അവനതങ്ങളാക്കുന്നു? ആ മരത്തിൽ ചേക്കേറിയ പക്ഷികൾ എന്തിനായി തലതാഴ്ത്തിയിരിക്കുന്നു? മുത്തച്ഛന്റെ മരണത്തിൽ ദുഃഖിക്കുന്ന ഒരു കൊച്ചുകുട്ടിയുടെ വിഷാദം കണ്ടിട്ടുതന്നെ. ഈ ചോദ്യങ്ങളൊക്കെ ചോദിക്കാൻ എനിക്കു സന്നദ്ധതയുണ്ടാക്കിയത് നിഷയുടെ 'എന്റെ മുത്തച്ഛൻ' എന്ന കവിതതന്നെയാണ് (ദേശാഭിമാനി വാരിക). സമീപഭാവിയിൽ ഹൃദയത്തിന്റെ അടിത്തട്ടിലേക്കു ചെല്ലുന്ന കവിതകളേറെ ഈ കുട്ടി എഴുതുമെന്നു ഞാൻ വിചാരിക്കുന്നു.

*

ഞാനെന്തിന് എഴുതുന്നു എന്നു പലരും നേരിട്ടും എഴുത്തുകളിലൂടെയും ചോദിക്കാറുണ്ട്. മന്ദസ്മിതം മാത്രമേ ഞാൻ അതിന് ഉത്തരമായി നല്കാറുള്ളു നേരിട്ടു ചോദിക്കുന്നവരോട്. താമരപ്പൂ വിടരുന്നതെന്തിന്? വിടരുമ്പോൾ അതിന്റെ ഇതളുകളിൽനിന്നു നേരിയ നാദം ഉണ്ടാകുന്നതെന്തിന്? കാമുകനെ കാണുമ്പോൾ കാമുകിയുടെ വിശാലവിലോചനങ്ങളിൽ ദീപ്തിയുണ്ടാകുന്നതെന്തിന്? എന്നൊക്കെ ആരും ചോദിക്കാറില്ല. എന്നോടുള്ള ചോദ്യത്തിനു ഞാൻ ഉത്തരം നല്കാത്തതുകൊണ്ട് ചോദ്യങ്ങൾ ചോദിക്കുന്നവരും ചോദിക്കാത്തവരും ഉത്തരങ്ങൾ പറയുന്നു. നിരൂപണത്തിനു സമ്മാനം നേടിയ ഒരാൾ "അയാൾ 'വയറ്റിപ്പാടി'നുവേണ്ടി എഴുതുന്നു" എന്നു പലതവണ ആക്ഷേപിച്ചിട്ടുണ്ട്. 'വയറുപിഴയ്ക്കാൻ' ഈ കോളം എഴുതിയേ തീരൂ എന്നില്ല എനിക്ക്. സാർത്രിന്റെ ഒരു വാക്യം ഇപ്പോൾ ഓർമ്മയിലെത്തുന്നു. "As raw material for art my life would acquire a value it otherwise lacked. I would live to write, not write to live." രചനകളുടെ 'ഉപോൽപന്നമായി' എനിക്കു പണം കിട്ടാറുണ്ടെങ്കിലും സാർത്ര് പറഞ്ഞതുപോലെ ഞാൻ എഴുതാൻവേണ്ടി ജീവിക്കുകയാണ്. ജീവിക്കാൻവേണ്ടി എഴുതുകയല്ല.

---

(14-ാം പേജിൽനിന്നും തുടർച്ച)

തോന്നുന്നില്ല. അവരുടെ ഭാഷ കർമ്മമണ്ഡലത്തിലും വീട്ടിലും പണിശാലകളിലുമാണിരിക്കുന്നത്. മലയാളത്തിന്റെ നാശം നാം വരുത്തിവച്ചതാണ്. തമിഴനും ബംഗാളിയും കർണ്ണാടകക്കാരനും ഭാഷയുടെ അവകാശങ്ങൾ നേടിയെടുക്കുന്നതു പോരാട്ടത്തിലൂടെയാണ്. ഹിന്ദിയുമായി. ഡൽഹിയുമായി. ഭരിക്കുന്നവരുമായി പോരാടുക എന്നതു കോൺഗ്രസ്സായാലും മാർക്സിസ്റ്റായാലും നമ്മുടെ ശൈലിയായിരുന്നില്ലല്ലോ. ഡൽഹിയിൽച്ചെന്നു കുമ്പിടുക എന്ന നയമാണ് നമ്മൾ കാലാകാലങ്ങളായി സ്വീകരിച്ചിരിക്കുന്നത്. ഡൽഹിയിൽനിന്നുള്ള തൊലിവെളുത്ത ഒരു നേതാവ് പ്രധാനമന്ത്രിയായി വന്നാലേ നമുക്കു സമാധാനമുണ്ടാകൂ. സാമ്പത്തികമായ ഉദ്ധാരണത്തിലൂടെ മാത്രമേ മലയാളത്തെ രക്ഷിക്കാനാവൂ. നമ്മൾ ഇംഗ്ലീഷിനു പിന്നാലെ ഓടുന്നത് അതിൽ പണം ഒളിച്ചിരിക്കുന്നതിനാലാണ്. നാളെ മലയാളം പഠിച്ചാൽ പണമുണ്ടാക്കാൻ കഴിയുമെന്നു വന്നാൽ നമ്മുടെ കുട്ടികൾ മാതൃഭാഷ തന്നെ പഠിച്ചുകൊള്ളുമെന്നും സക്കറിയ ഹർഷാരവങ്ങൾക്കിടയിൽ പറഞ്ഞു. പക്ഷേ. കഴിഞ്ഞ അമ്പതു വർഷമായി അതിൽ നാം പരാജയപ്പെട്ടിരിക്കുകയാണ്-അദ്ദേഹം കൂട്ടിച്ചേർത്തു.

(തുടരും)